ക്കുമ്പോൾ മറുവശത്തുനിന്നുകൊണ്ട് സംവരണം സാമ്പത്തികാടിസ്ഥാനത്തിലായിരിക്കണമെന്നുള്ള മുറവിളി മുന്നോക്കസമുദായക്കാർ കൂട്ടിക്കൊണ്ടിരിക്കുന്നുണ്ട്.

ഇത് ഇതുവരെയും കുത്തകയാക്കിവെച്ചുകൊണ്ടിരുന്ന സമുദായങ്ങൾക്ക് അവരുടെ ആധിപത്യം നിലനിറുത്തണമെന്നുള്ള ഏക ഉദ്ദേശ

11 a. m. ത്തിൽക്കവിഞ്ഞ് യഥാർത്ഥമായ സോഷ്യലിസവും യഥാർത്ഥമായ പുരോഗതിയും കാംക്ഷിക്കുന്നില്ലെന്നുള്ളത് സ്പഷ്ടമാണ്. ഇത് കാംക്ഷിക്കുന്നുണ്ടെങ്കിൽ പിന്നോക്ക സമുദായങ്ങൾക്ക് അർഹിക്കുന്ന നിലയിൽ സ്ഥാനങ്ങൾ സിദ്ധിച്ചാൽ മാത്രമേ സാധിക്കുകയുള്ളൂ. ഇത് പുരോഗതി ഉണ്ടാകണമെന്നാഗ്രഹിക്കുന്ന എല്ലാവരും അംഗീകരിക്കപ്പെടുന്ന തത്വമായതുകൊണ്ട് പിന്നോക്ക സമുദായമായ മുസ്ലീം സമുദായത്തിനും മററു പിന്നോക്ക വർഗ്ഗങ്ങൾക്കും അവർ അർഹിക്കുന്ന ശതമാനത്തോതിലുള്ള ഉദ്യോഗങ്ങൾ കിട്ടണമെന്നും അതിനുവേണ്ടിയുള്ള കമ്മീഷൻ റിപ്പോർട്ട് അടിയന്തിരമായി നടപ്പിൽ വരുത്തണമെന്നും ഞാൻ ഗവൺമെൻറിൻെറ ശ്രദ്ധയിൽപ്പെടുത്താനാഗ്രഹിക്കുകയാണ്.

മററൊരു പ്രധാന സംഗതി തലശ്ശേരി പ്രശ്നമാണ്. തലശ്ശേരി സംഭവത്തെ സംബന്ധിച്ച് പലരും സ്പർശിക്കുകയുണ്ടായി. അതൊരു അന്വേഷണത്തിനു വിധേയമായ സംഗതിയായതുകൊണ്ട് കൂടുതൽ പറയുന്നില്ല എന്നിരുന്നാലും ഒരു കാര്യം ഗവൺമെൻറിൻെറ ശ്രദ്ധയിൽപ്പെടുത്താൻ ഞാൻ ഈ അവസരം വിനിയോഗിക്കുകയാണ്. 28-ാം തീയതി വളരെ നിർഭാഗ്യകരമായ ഒരു സംഭവം അവിടെ സംജാതമായി എന്നുള്ളത് എല്ലാവർക്കും അറിയാം. ആ സംഭവം നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ ഈ സ്റേറററിലെ ഡി. ഐ. ജി. മി. വിജയൻ സ്ഥലത്തേയ്ക്ക് സ്വകാര്യ സന്ദർശനത്തിനുപോയി. അദ്ദേഹത്തെ തലശ്ശേരിക്കടുത്ത മാഹി എന്ന സ്ഥലത്തുവച്ച് തടഞ്ഞുവച്ചു. ഇത്രയും ഗൗരവമായ ഒരു സംഭവം ഒരുപോലീസ് മേധാവിയ്ക്ക് അനുഭവപ്പെട്ടിട്ടുപോലും അതിനുവേണ്ടുന്ന സത്വരനടപടികൾ എടുക്കുകയോ ഗവൺമെൻറിനെ അറിയിക്കുകയോ ചെയ്തില്ലെന്നുള്ളത് ഖേദകരമായിപ്പോയി. മറെറാന്ന്, കണ്ണൂർ ജില്ല ഭരിച്ചുകൊണ്ടിരിക്കുന്ന കളക്ടർ സമാധാനപരമായ അന്തരീക്ഷമാണ് ഇവിടെയുള്ളത് എന്ന് 29-ാം തീയതിപോലും ഗവൺമെൻറിനെ അറിയിച്ചു എന്ന് ബഹുമാനപ്പെട്ട ആഭ്യന്തരമന്ത്രിയുടെ മറുപടിയിൽ പറയുകയുണ്ടായി. വളരെയധികം എരിഞ്ഞുകൊണ്ടിരുന്ന അവസരത്തിൽ ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥൻ നിർഭാഗ്യകരമായ സംഭവം ഉണ്ടാകാതെ കഴിക്കാനും അതിനു ഉത്തരവാദികളെ നിലയ്ക്കു നിറുത്താനുള്ള എന്തെങ്കിലും നടപടികൾ ആവിഷ്ക്കരിച്ചിരുന്നെങ്കിൽ അത്തരം സംഭവം അവിടെയും മേലിൽ ഒരിടത്തും ഉണ്ടാകാതിരുന്നേനെ. അതുകൊണ്ട് അതിന് വീഴ്ചവരുത്തിയ ഇത്തരം ഉദ്യോഗസ്ഥൻമാർക്ക് മാതൃകാപരമായ ശിക്ഷ അടിയന്തിരമായി നൽകിക്കൊണ്ട് ഇത്തരം നിർഭാഗ്യകരമായ സംഭവങ്ങൾ മേലിൽ മറെറവിടെയും ആവർത്തിക്കാതിരിക്കാൻ സത്വരനടപടികൾ സ്വീകരിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് കൃതജ്ഞതാപ്രമേയത്തെ ഒരിക്കൽകൂടി പിൻതാങ്ങിക്കൊണ്ട് ഞാൻ അവസാനിപ്പിക്കുന്നു.

<u>ശ്രീ. പിണറായി വിജയൻ:</u> സർ, ഈ നന്ദിപ്രമേയത്തെ ഞാൻ എതിർക്കുകയാണ്. പൊതുജന പ്രസ്ഥാനങ്ങളെ തകർക്കാനുള്ള ഒരു പോലീസ് നയമാണ് ഈ മന്ത്രിസഭ നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. അതിൻെറ ഭാഗമായാണ് ബഹുജനപ്രസ്ഥാനത്തെ ഭിന്നിപ്പിച്ചു തകർക്കാൻ പററുന്ന വർഗ്ഗീയ കലാപങ്ങൾ തലശ്ശേരിയിലുണ്ടായപ്പോൾ അതിൻെറ നേരെ പോലീസ് മൂകമായി നോക്കിനിന്നത്. വർഗ്ഗീയ കലാപം ആരംഭിച്ചാൽ നിർദ്ദയമായ നടപടികൾകൊണ്ട് അത് അമർച്ച ചെയ്യണം. ലാത്തിച്ചാർജ്ജും ചിലപ്പോൾ വെടിവയ്പുംതന്നെ നടത്തേണ്ടിവരും. കേരളത്തിൽതന്നെ ഇതിനുമുൻപ്

ത്തരത്തിലുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. പക്ഷേ ഇവിടെ പോലീസ് യാതൊരു നടപടിയും സ്വീകരിക്കാതെ 28-ാം തീയതി അർദ്ധരാത്രി മുതൽ ആരംഭിച്ച ലഹള മൂന്നുദിവസങ്ങളിൽ വ്യാപകമായി പടർന്നുപിടിച്ചപ്പോൾ നോക്കി നിൽക്കുന്ന സമീപനം സ്വീകരിക്കുകയായിരുന്നു. 28-ാം തീയതി അർദ്ധരാത്രി തലശ്ശേരിയിലുള്ള ഒരു മുസ്ലീം ഹോട്ടൽ ആക്രമിക്കാൻവന്ന ഹിന്ദു വർഗ്ഗീയവാദികളെ പോലീസ് പിരിച്ചുവിട്ടിരുന്നുവെങ്കിൽ ഈ കലാപം വ്യാപിക്കുമായിരുന്നില്ല. 29-ാം തീയതികാലത്ത് തലശ്ശേരി പോലീസ് സ്റ്റേഷന്റെ മുകളിൽനിന്നു നോക്കിയാൽ കാണാവുന്ന മട്ടാമ്പ്രത്ത് തലശ്ശേരിയിലെ ലീഗു നേതൃത്വത്തിന്റെ ഒത്താശയോടെ ഹിന്ദു ക്ഷേത്രം കൊള്ള ചെയ്യാൻവന്നവരെ പിരിച്ചുവിടാൻ പോലീസ് തയ്യാറായിരുന്നെങ്കിൽ ഈ കലാപം വ്യാപിക്കുമായിരുന്നില്ല. ഒ. വി. റോഡിൽ ഇലക്ട്രിക്ക് സ്റ്റോറും പെട്രോൾ ബങ്കും തീ കത്തുന്ന സമയത്ത് പോലീസ് നോക്കിനിൽക്കുകയായിരുന്നു. 29-ാം തീയതി ഉച്ചയ്ക്കുശേഷം തലശ്ശേരി ടൗണിൽ തിരുവങ്ങാട്, ചിറക്കര മുതലായ സ്ഥലങ്ങളിലുള്ള മുസ്ലീം വീടുകൾ കൂട്ടമായി പരസ്യമായി സംഘടിതമായി ആയുധങ്ങളുമേന്തി ആളുകൾ പോയി കൊള്ളചെയ്യുമ്പോഴും തകർക്കുമ്പോഴും കത്തിക്കുമ്പോഴും തലശ്ശേരി പോലീസ് സ്റ്റേഷനിൽ വിവരം അറിയിച്ചിട്ടുപോലും പോലീസ് വന്നില്ല. ഇതാണ് പോലീസിന്റെ നയം. 29-ാം തീയതി കാലത്തു മുതൽ തലശ്ശേരി പോലീസിന്റെ നിയന്ത്രണം ഡി. എസ്. പി. ഏറ്റെടുത്തിരുന്നു. കണ്ണൂർ ജില്ലയിലെ സി. ആർ. പി. ക്യാമ്പിലെ സി. ആർ. പി. ക്കാരെ വരുത്താൻപോലും ഡി. എസ്.പി. തയ്യാറായില്ല. അതേ ഡി. എസ്. പി ഇപ്പോഴും പോലീസിന്റെ മേധാവിയായി തുടരുകയാണ്. ഇതിന്റെ അർത്ഥം ഈ ലഹളകൾ കുറേ നടന്നോട്ടെ എന്നത് ഗവൺമെന്റു നയത്തിന്റെ ഭാഗമായിരുന്നു എന്നാണ്.

ഒരു വർഗ്ഗീയ ലഹള നടക്കുന്ന സമയത്ത് ഒരുരീതിയിലും ഗവൺമെന്റു നിശ്ചലമായി നിന്നുകൂടാ എന്നു പറഞ്ഞാൽ മനസ്സിലാക്കാൻ കഴിവില്ലെങ്കിൽ അതിന്റെ മുന്നിൽ അത്ഭുതത്തോടുകൂടി മാത്രമേ ആളുകൾക്ക് നോക്കി നിൽക്കാൻ കഴിയൂ. ഈ ലഹള തുടങ്ങിയ മൂന്നു ദിവസങ്ങളിലും പോലീസ് ഐ. ജി. തിരുവനന്തപുരത്തുണ്ടായിരുന്നു. ഈ മൂന്നു ദിവസവും തലശ്ശേരിയിലെത്താൻ പോലീസ് ഐ. ജി. ക്ക് കഴിഞ്ഞിട്ടില്ല. തലശ്ശേരിയിൽനിന്നും മററു സ്ഥലങ്ങളിലേക്കു ലഹള പടരുമോ എന്നു ഭയപ്പെടുന്ന ഘട്ടത്തിൽ 30-ാം തീയതി ആഭ്യന്തരമന്ത്രി കരുണാകരൻ സ്ഥലം വിട്ടു. 30-ാം തീയതി കാലത്ത് ആണ് തലായിയിലെ മുസ്ലീം വീടുകൾ ജനസംഘക്കാർ തീയിട്ടു ചുട്ടത്. അന്നു കാലത്താണ് ആഭ്യന്തരമന്ത്രി കരുണാകരൻ സ്ഥലം വിട്ടത്. ഇത് ഒരു നയത്തിന്റെ ഭാഗമായിരുന്നു. ഇത്രത്തോളം കൊള്ളരുതായ്മ കാണിച്ച ഒരു ആഭ്യന്തരമന്ത്രിയെ ചരിത്രം ഇതിനുമുൻപു കണ്ടിട്ടുണ്ടോ എന്നു സംശയമാണ്. കലാപം പടരുന്നുവെങ്കിൽ പടർന്നു കൊള്ളട്ടെ എന്ന തീരുമാനത്തിന്റെ ഭാഗമായിരുന്ന ആഭ്യന്തരമന്ത്രി കരുണാകരന്റെ ഈ യാത്ര. വർഗ്ഗീയലഹളകൾ പൊട്ടിപ്പുറപ്പെടുവിച്ചു രാഷ്ട്രീയപാർട്ടികളെയും ജനാധിപത്യ പ്രസ്ഥാനങ്ങളെയും തകർക്കാമെന്നുള്ള തീരുമാനത്തിന്റെ അടിസ്ഥാനത്തിലാണ് ഈ നയം ഉടലെടുത്തിട്ടുള്ളത്. മാർക്സിസ്ററു ശക്തികേന്ദ്രങ്ങളിൽ മാർക്സിസ്ററുകാരാണ് ഈ കുഴപ്പം സംഘടിപ്പിച്ചതെന്ന നെറികെട്ട പ്രചരണവുമായി ഇപ്പോൾ ഇറങ്ങിത്തിരിച്ചിരിക്കുകയാണ്. തലശ്ശേരിയിലും പ രി സര പ്ര ദേ ശ ങ്ങ ളി ലു മു ള്ള വ ർക്കറിയാം. ആരായിരുന്നു ഇതിന്റെ പിന്നിലുണ്ടായിരുന്നതെന്ന്. ജനസംഘക്കാർ പ്ലാൻ ചെയ്തു അവരുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കപ്പെട്ട ഈ ലഹളയുടെ മുൻപന്തിയിൽ നിന്നവർ ആരെല്ലാമായിരുന്നു? ചിറക്കരയിലുള്ള കൊള്ളയ്ക്കു വിധേയമായ മുസ്ലീം വീടുകളിലെ സിനിമ കാണാൻ പോകുന്ന മുസ്ലീം

സ്ത്രീകളും പറഞ്ഞു, മാറക്കെട്ടായി പറഞ്ഞു. പ്രഭാടാക്കീസിൽ ടിക്കററു മുറിച്ചുകൊടുക്കുന്ന ചന്ദ്രനാണ് കൊള്ളയ്ക്കു നേതൃത്വം കൊടുത്തവരിൽ പ്രധാനിയെന്ന്. ചന്ദ്രൻ ഭരണകോൺഗ്രസ്സിന്റെ മുനിസിപ്പൽ ഏരിയായിലെ നേതാവാണ്. ഏരുവട്ടി വില്ലേജിലുള്ള കാപ്പുമ്മൽ സ്രാമ്പി തകർത്തത് മണ്ഡലം യൂത്ത്കോൺഗ്രസ് സെക്രട്ടറിയായ ടി. സി. ബാലന്റെ നേതൃത്വത്തിലാണ്. അതുപോലെതന്നെ നിരവധി സംഭവങ്ങൾ ചൂണ്ടിക്കാണിക്കുവാൻ കഴിയും. കതിരൂരിൽ പൊന്ന്യംസ്രാമ്പിയിൽ കലാപത്തിന് നേതൃത്വം കൊടുത്തത് കതിരൂർ മണ്ഡലം കോൺഗ്രസ് സെക്രട്ടറിയായ കെ. പി. ശ്രീധരനായിരുന്നു.

ശ്രീ. എ. സി. ഷൺമുഖദാസ്: ബഹുമാനപ്പെട്ട രാമകൃഷ്ണൻ സംസാരിച്ചപ്പോൾ ഈ കേസ്സിനെ സംബന്ധിച്ച് അന്വേഷണം നടക്കുന്നതുകൊണ്ട് വ്യക്തികളെ സംബന്ധിച്ചു പരാമർശിച്ചു സംസാരിക്കുവാൻ പാടില്ലെന്ന് അപ്പോൾ ചെയറിലുണ്ടായിരുന്ന ബഹുമാനപ്പെട്ട ഡെപ്യൂട്ടി സ്പീക്കർ റൂളിംഗ് നൽകിയിരിക്കെ അതേ രീതിയിലുള്ള പരാമർശം ബഹുമാനപ്പെട്ട പിണറായി വിജയൻ ഇവിടെ ഉന്നയിക്കുന്നത് ഓർഡറിലാണോ?

ശ്രീ. പിണറായി വിജയൻ: നിങ്ങൾക്ക് ഇതെല്ലാം കേൾക്കുമ്പോൾ വിഷമം തോന്നും. കീഴല്ലൂരിൽ കലാപത്തിനു നേതൃത്വം കൊടുത്തത് യൂത്ത് കോൺഗ്രസ് സെക്രട്ടറി ധർമ്മരാജനും പ്രസിഡന്റ് ഗോപാലനുമായിരുന്നു. 25-ൽപരം കോൺഗ്രസ്സുകാർ ഇപ്പോഴും അവിടെ ഒളിവിലാണ്.

ആഭ്യന്തരമന്ത്രി (ശ്രീ. കെ. കരുണാകരൻ): കോടതിയിൽ കേസ്സു നിലവിലിരിക്കുകയാണ്. ഇന്നയാൾ ചെയ്തു എന്നു പറയുന്നത് ആ കേസ്സിന്റെ നടത്തിപ്പിനെ ബാധിക്കും. അതു ശരിയായ നടപടിക്രമമല്ല. അതുകൊണ്ട് അങ്ങനത്തിലുള്ള പരാമർശനം തടയണം.

ചെയർമാൻ: കേസ്സിന്റെ മെറിററിനെ ബാധിക്കുന്ന കാര്യങ്ങൾ പറയരുത്.

ശ്രീ. പിണറായി വിജയൻ: ഇല്ല. ഓലായിക്കരയിൽ യൂത്തു കോൺഗ്രസ് പ്രസിഡന്റായ മുസ്ലീമിന്റെ പീടിക യൂത്ത്കോൺഗ്രസ് സെക്രട്ടറിയായ ഹിന്ദുവിന്റെ നേതൃത്വത്തിൽ ആക്രമിച്ചു. അറിയാമോ ആരൊക്കെയാണെന്ന്? എന്നിട്ട് നെറികെട്ടവർ ഇപ്പോൾ തിരിഞ്ഞ് മാർക്സിസ്റ്റുകാരുടെ പിടലിയ്ക്ക് കലാപത്തിന്റെ ഉത്തരവാദിത്വമിടാൻ നോക്കുന്നു. (പലരും പോയിന്റ് ഓഫ് ഓർഡർ ഉന്നയിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു.)

ചന്ദ്രിക ദിനപത്രത്തിൽ, ജനുവരി 9-ാം തീയതിയിലെ പത്രത്തിൽ എന്താണു പറഞ്ഞിരിക്കുന്നതെന്നറിയാമോ?

'തലശ്ശേരി ആക്രമണങ്ങളിൽ എല്ലാ രാഷ്ട്രീയ കക്ഷികൾക്കും പങ്കുണ്ടെന്ന് എല്ലാ രാഷ്ട്രീയ നേതാക്കന്മാരും സമ്മതിക്കുന്ന കാര്യമാണ്. ഭരണകോൺഗ്രസ്സിന്റെ ആളുകളെയും അറസ്റ്റു ചെയ്തിട്ടുണ്ട്. അവരിൽ അറിയപ്പെടുന്ന പലയാളുകളുമുണ്ട്. അങ്ങനെയുള്ളവരെ വിട്ടയയ്ക്കുവാൻ ചില കോൺഗ്രസ്സുനേതാക്കന്മാർ പോലീസിൽ സമ്മർദ്ദം ചെലുത്തുകയുണ്ടായി. പോലീസ് അറസ്റ്റു ചെയ്തു കസ്റ്റഡിയിലെടുത്ത പലരെയും പിന്നീട് പുറത്തുവച്ചു കാണുകയുണ്ടായി..................................'
ഇത് ശ്രീമാൻ സി. എച്ച്. മുഹമ്മദുകോയയുടെ, ശ്രീമാൻ കരുണാകരന്റെ അടുത്തിരിക്കുന്ന മുഹമ്മദുകോയയുടെ പത്രമാണ്. അല്ലാതെ മാർക്സിസ്റ്റുകാർ പറഞ്ഞതല്ല. പിന്നെ വലതു പാർട്ടിക്കാരാണോ

പരിശുദ്ധന്മാർ? ബാലരാമൻ പറഞ്ഞിട്ടുണ്ട്, ആറാളെ [illegible]. ആ ആറാളെയും വിട്ടേയ്ക്കാം. കലാപം ഭീകരമായി നടന്ന ഉമ്മൻചിറയ്ക്കടുത്ത [illegible] വലതു പാർട്ടിയുടെ ശക്തികേന്ദ്രമല്ലേ? [illegible] വലതു പാർട്ടി ഓഫീസ് ഉമ്മൻചിറയിലുള്ള ബീഡി കമ്പനി യാണെന്നു ബാലരാമൻ പറയുന്നു. ഉമ്മൻചിറയിൽ വലതുപാർട്ടിക്ക് ഓഫീസുമില്ല, ബീഡിക്കമ്പനിയുമില്ല. അതിനെപ്പറ്റി ബാലരാമനു വിവര മില്ലെന്നു പറഞ്ഞാൽ വിശ്വസിക്കുവാൻ പ്രയാസമുണ്ട്. തൊട്ടടുത്തുള്ള വലതുപാർട്ടിയുടെ പ്രധാനപ്പെട്ട പ്രവർത്തകരാണ് ഉമ്മൻചിറയിലെ കൊള്ള യ്ക്കും കൊള്ളിവയ്പിനും നേതൃത്വം കൊടുത്തത്. അവിടെയുള്ള കെ. കൃഷ്ണൻനായരും കെ. എം. അനന്തനും ഫൽഗുനനും വലതുപാർട്ടിയുടെ സജീവ പ്രവർത്തകൻമാരാണ്. ധർമ്മടം വില്ലേജിൽ വലതു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ വാളണ്ടിയർ ഓഫീസറായ രാമുവാണ് കലാപകാരികൾക്ക് നേതൃത്വം കൊടുത്ത് വടിയും ഉയർത്തിപ്പിടിച്ചു നടന്നത്. വലതുകമ്മ്യൂണിസ്റ്റു കാരനായ രാമുവിനെ ബാലരാമന് അറിയില്ലേ?

എരഞ്ഞോളിയിൽ കലാപകാരികളുടെ കൂട്ടത്തിൽ വലതുനേതാവു മുക്കോത്തു സാമിയുണ്ടായിരുന്നു. കതിരൂരിൽ പൊന്ന്യംസ്രാമ്പിയിൽ കലാപകാരി കൾക്കു നേതൃത്വം കൊടുത്തതു വലതുപാർട്ടി പ്രവർത്തകനായ രവീന്ദ്രനാ യിരുന്നു.

ശ്രീ. എ. സി. ഷൺമുഖദാസ്:

ശ്രീ. പി. വി. ശങ്കരനാരായണൻ: സർ, പോയിന്റ് ഓഫ് ഓർഡർ.

ശ്രീ. എ. സി. ഷൺമുഖദാസ്: ഇന്നലെ ബഹുമാനപ്പെട്ട ഡെപ്യൂട്ടി സ്പീക്കർ ഈ കേസ്സിനെ സംബന്ധിച്ചിടത്തോളം വ്യക്തികളുടെ കാര്യം ഇവിടെ സ്പർശിക്കുവാൻ പാടില്ലെന്ന് ബഹുമാനപ്പെട്ട രാമകൃഷ്ണൻ സംസാ രിക്കുമ്പോൾ റൂളിംഗ് നൽകിയിരിക്കെ ആളുകളുടെ പേരു പറഞ്ഞുകൊണ്ട്, ഈ കേസ്സിലെ പ്രതികൾ ആരൊക്കെയാണെന്നു പറഞ്ഞുകൊണ്ട് ബഹുമാന പ്പെട്ട വിജയൻ സംസാരിക്കുന്നത് ഓർഡറിലാണോ, ഈ വിശദീകരണം ബഹുമാ നപ്പെട്ട ഡെപ്യൂട്ടി സ്പീക്കറുടെ റൂളിംഗിന്റെ അടിസ്ഥാനത്തിൽ അനുവദനീ യമാണോ?

**Chairman**: I am not able to say, on the spur of the moment, whether these matters are included in the subjects of the enquiry. If any remark warrants to be expunged, that will be done by the order of the Speaker.

*Minister for Education* (**Shri C. H. Mohammed Koya**): I submit that even saying, so and so took leadership, is objectionable.

**Chairman**: The Hon. Member may continue.

ശ്രീ. പിണറായി വിജയൻ: അബൂബേക്കർ ഹാജിയെന്ന ക്രൂരനായ സബ്ഇൻസ്പെക്ടർ അടിച്ചുകൊന്നു കെട്ടിത്തൂക്കിയ സുകുമാരന്റെ ഫോട്ടോ സഖാവ് എം. വി. രാഘവൻ കാണിച്ചത് നിഷേധിക്കുവാൻ ബഹുമാനപ്പെട്ട രാമകൃഷ്ണൻ വന്നിരിക്കുന്നു. അദ്ദേഹത്തിന്റെ പഞ്ചായത്തിലാണ്, നാട്ടു കാർക്കു സംശയമില്ല എന്നു രാമകൃഷ്ണൻ പറയുന്നു. അവിടെ ചുറ്റു പാടുമുള്ളവർ സുകുമാരന്റെ നിലവിളി കേട്ടിരുന്നു. എന്നെ തല്ലുന്നേ, എന്നെ കൊല്ലുന്നേ ഓടിവരണേ എന്ന നിലവിളി. അടുത്ത വീട്ടുകാരന്റെ പേര്

വിളിച്ചുകൊണ്ടാണ് നിലവിളിച്ചത്. രാമകൃഷ്ണൻ ആത്മഹത്യ ചെയ്തതാണെന്നുപോലും: നാട്ടുകാരുടെ ആക്ഷേപംമൂലം ജില്ലാ ഭരണ മേധാവികൾ സ്ഥലം മാററിയ അബൂബേക്കർ ഹാജിയുടെ സ്ഥലംമാററ ഉത്തരവ് രാമകൃഷ്ണൻ കരുണാകരനെ ഇടപെടുവിച്ചുകൊണ്ട് റദ്ദാക്കിയതു രഹസ്യമല്ല. ലീഗിന്റെ കൈയിൽ കളിക്കുന്ന അബൂബേക്കർ ഹാജിക്ക് ഇൻഡിക്കേററു കോൺഗ്രസ്സിന്റെ പൂർണ്ണ പിന്തുണയും കിട്ടിയതോടെ കുരങ്ങ് കള്ളും കുടിച്ചു പിന്നെ ഉറുമ്പും കടിച്ചു എന്ന പാകത്തിലായി. അങ്ങനെയാണു സുകുമാരനെ തല്ലിക്കൊല്ലുകയും കെട്ടിത്തൂക്കുകയും ചെയ്തത്.

തലശ്ശേരിയിൽ ഇന്ന് സംഘടിതമായ രാഷ്ട്രീയ പാർട്ടികളുടെ പ്രചരണ പ്രവർത്തനങ്ങളാണ് ആവശ്യം. അതിനു തടസ്സമായി നിൽക്കുന്ന നിയന്ത്രണ ഉത്തരവ് പിൻവലിക്കണം. സമുദായ മൈത്രിയുടെയും മത സൗഹാർദ്ദത്തിന്റെയും സന്ദേശം പരത്തിക്കൊണ്ടു രാഷ്ട്രീയ പാർട്ടികളുടെയും മററും പ്രചരണ പ്രവർത്തനമാണ് അവിടെ ആവശ്യമായിട്ടുള്ളത്. അതുകൊണ്ടുമാത്രമേ ജനങ്ങൾക്കിടയിലുള്ള ഭീതി അകററാൻ കഴിയുകയുള്ളൂ. തലശ്ശേരിയിൽ വർഗ്ഗീയ കലാപത്തിനുനേരെ നടപടി സ്വീകരിക്കാതിരുന്ന പോലീസ് ബഹുജന സമരങ്ങളുണ്ടാകുമ്പോൾ അതിനെ അടിച്ചമർത്തുകയാണ്. ബഹുജനസമരങ്ങൾ അടിച്ചമർത്തിക്കൊണ്ട് ബഹുജനപ്രസ്ഥാനങ്ങളെ തകർക്കുകയെന്നുള്ളതാണ് ഈ ഗവൺമെൻറിന്റെ നയം. വിദ്യാർത്ഥി മർദ്ദനത്തിൽ ഈ സർക്കാർ ഒരു റിക്കാർഡു തന്നെ ഭേദിച്ചിരിക്കുന്നു. കോഴിക്കോടു വിദ്യാർത്ഥി മർദ്ദനം നടന്നപ്പോൾ അതാണ് ഏററവും വലിയ വിദ്യാർത്ഥി മർദ്ദനമെന്നാണ് ആളുകൾ ധരിച്ചത്. എന്നാൽ കോഴിക്കോട്ടുനിന്നും കൊല്ലത്തെത്തിയപ്പോൾ കോഴിക്കോടിനെ കവച്ചുവയ്ക്കാൻ കഴിയുമെന്നു തെളിയിച്ചിരിക്കുന്നു. ഏററവും ഭീകരമായ, രണ്ടു വിദ്യാർത്ഥികളെ രണ്ടാംനിലയിൽനിന്നും താഴെ എടുത്തെറിയുന്ന പൈശാചികത മുററിനിൽക്കുന്ന മർദ്ദനമാണ് കൊല്ലത്തു നടന്നത്. അതിന്റെ മറെറാരു പതിപ്പാണ് തുമ്പയിൽ കണ്ടത്. സാമനസ്യത്തോടുകൂടി സമീപിച്ചാൽ രമ്യതയിൽ തീർക്കാൻ കഴിയുന്ന ഒരു പ്രശ്നം നിറയൊഴിക്കുവാനുള്ള തോക്കു കൈയിലുണ്ടെന്ന ഔദ്ധത്യത്തോടെ സമീപിച്ചതിനാൽ മനുഷ്യ ജീവൻ തുമ്പയിൽ ബലിയർപ്പിക്കേണ്ടിവന്നു. തുമ്പയിൽ നടന്ന വെടിവയ്പിൽ ക്ലമൻറു എന്ന വിദ്യാർത്ഥി മരണപ്പെട്ടു. ഒരു കണക്കിനു കെ.എസ്. യു വിന് അതൊരു അനുഗ്രഹമായി. ഒരു വിദ്യാർത്ഥിയുടെ പേര് രക്തസാക്ഷിയായി പറയാനില്ലാത്തതുകൊണ്ട് ഹൃദ്രോഗം കൊണ്ട് മരിച്ച മുരളിയുടെ ശവകുടീരത്തിൽ നിന്നായിരുന്നു കെ.എസ്.യു വിന്റെ സമ്മേളനവും മററും നടക്കുമ്പോൾ ദീപശിഖ കൊണ്ടുപോകുന്നത്. ഈ പ്രാവശ്യത്തെ സമ്മേളനത്തിന് സ്വന്തം നേതാവിനാൽ വെടിവെച്ചുകൊല്ലപ്പെട്ട ക്ലമൻറിന്റെ ശവകുടീരത്തിൽനിന്നും ദീപശിഖ കൊളുത്തിപോകുവാനുള്ള ഭാഗ്യം കെ. എസ്. യു. വിന് ഉണ്ടായി. സ്വന്തം പാർട്ടിയിൽപെട്ട യുവാക്കളെ മററു പാർട്ടികൾക്കെതിരായി തിരിച്ചുവിടുന്ന അഖിലേൻഡ്യാ രാഷ്ട്രീയത്തിന്റെ നേതാവാണു ഇൻദിരാഗാന്ധി. ഇന്നതു വ്യാപകമായി നടപ്പിലാക്കുന്നതു പടിഞ്ഞാറൻ ബംഗാളിലാണ്. രാഷ്ട്രീയ പ്രതിയോഗികളെ മാത്രമല്ല അവിടെ കൊലപ്പെടുത്തുന്നത്. ഒരു സ്കൂൾ ഹെഡ്മാസ്റററെ കസാലയോട് വരിഞ്ഞുകെട്ടി പെട്രോൾ ഒഴിച്ചു തീയിട്ടുകൊന്ന ഇൻദിരാഗാന്ധിയുടെ കോൺഗ്രസ്സിന്റെ ബംഗാളിലെ വിദ്യാർത്ഥി വിഭാഗമായ ഛാത്രപരിഷത്തിന്റെ മറെറാരു പതിപ്പാണ് ഇവിടെയുള്ള കെ. എസ്. യു. ഒരു ആദർശനിഷ്ഠയും ലക്ഷ്യബോധവുമില്ലാതെ എല്ലാത്തരം വൃത്തികേടിന്റെയും കേന്ദ്രമായി കെ.എസ്.യു. മാറിയിരിക്കുന്നു. ഹിപ്പി സംസ്കാരമടക്കം ഉൾക്കൊള്ളാൻ ഇവർ തയ്യാറാണ്. ഞങ്ങളുടെകൂടെ ആളുകളില്ലേ എന്നഹങ്കരിക്കേണ്ട. മുച്ചീട്ടുകളിച്ചായാലും നാലാളെ കിട്ടും. അതുകാണിച്ചു തെററിദ്ധരിപ്പിക്കേണ്ട.

അതുകൊണ്ട് ഞങ്ങളുടെ കൂടെ ആളുണ്ടെന്നു പറയുന്നതിൽ അർത്ഥമില്ല. രാഷ്ട്രീയപ്രതിയോഗികൾക്കെതിരായിട്ടാണ് ഇവരെ ഇപ്പോൾ ഉപയോഗിക്കുന്നത്. കരുണാകരൻ അടക്കമുള്ളവർ സൂക്ഷിച്ചിരുന്നുകൊള്ളണം. ഇതു വളർന്നാൽ സ്വന്തം പാർട്ടിയിൽ തന്നെ ഇന്ദിരാഗാന്ധിക്കെതിരായി നിൽക്കുന്നവർക്കെതിരെ ഈ വിഭാഗത്തെ എടുത്തു ഉപയോഗിക്കും. യൂത്ത് കോൺഗ്രസിനും കെ. എസ്. യു. വിനും കരുണാകരന്റെ പോലീസ് പൂർണ്ണമായ സംരക്ഷണം കൊടുക്കുകയാണ്. പോലീസിന്റെ സംരക്ഷണത്തോടെ റൗഡിസം തൊഴിലാക്കിയവർക്കെതിരെ ചില കേന്ദ്രങ്ങളിൽ തിരിച്ചടി നടന്നിട്ടുണ്ടാകാം. ഈ രീതിയിലാണ് വളർന്നു വരുന്നതെങ്കിൽ ഞങ്ങൾക്കായാലും തിരിച്ചടിക്കേണ്ടതായിട്ടുവരും.

ഇന്ന് ദേശാഭിമാനിയിൽ ഒരു റിപ്പോർട്ടു കാണുകയുണ്ടായി. തേവര കാളേജ് യൂണിയൻ സെക്രട്ടറിയേയും അച്ഛനേയും അമ്മയേയും അമ്മൂമ്മയേയും കെ. എസ്. യു. ക്കാരും യൂത്ത് കോൺഗ്രസുകാരും ചേർന്ന് ആക്രമിക്കുകയുണ്ടായി. എന്നിട്ട് അതിനെപ്പറ്റി യാതൊരു അന്വേഷണവുമില്ല. പോലീസ് അവർക്ക് അതിന് സംരക്ഷണം കൊടുക്കുകയാണ്. കെ. എസ്. യു. വിന് ഇപ്പോൾ എന്തു റൗഡിസവും കാണിക്കാമെന്നായിരിക്കുകയാണ്. അയാളുടെ രക്ഷകർത്താക്കൾക്ക് കെ. എസ്. യു. ക്കാർ അയച്ച കത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുകയാണ്: നിങ്ങൾക്ക് നിങ്ങളുടെ മകനെ വേണമെങ്കിൽ കാളേജിൽ അയയ്ക്കരുത്, അയച്ചാൽ ഞങ്ങൾ തട്ടിയിരിക്കും. അവന്റെ കൂട്ടുകാരേയും തട്ടിയിരിക്കും.

ശ്രീ. കൊട്ടറഗോപാലകൃഷ്ണൻ: നിയമസഭയിൽ വായിക്കുന്ന പേപ്പറുകൾ മേശപ്പുറത്തു വയ്ക്കേണ്ടതാണ്; അപ്രകാരം വയ്ക്കാമോ?

ശ്രീ. പിണറായി വിജയൻ: വയ്ക്കാം.

തലശ്ശേരിയിൽ വർഗ്ഗീയകലാപം നടക്കുമ്പോൾ അത് അമർച്ചചെയ്യാൻ യാതൊരു നടപടിയും സ്വീകരിക്കാത്ത ബഹുജനസമരങ്ങളുടെ നേരെ ഭീകരമായ മർദ്ദനം അഴിച്ചുവിടുന്ന, റൗഡികൾക്ക് സംരക്ഷണവും പിൻതുണയും നൽകുന്ന പോലീസ് നയം നടപ്പിലാക്കുന്ന കൊള്ളരുതാത്ത, നിരുത്തരവാദിയായ ശുംഭനായ ആഭ്യന്തരമന്ത്രി ആ സ്ഥാനത്തിരിക്കാൻ യോഗ്യനല്ല. അതുകൊണ്ട് ശ്രീമാൻ കരുണാകരൻ രാജിവച്ച് പുറത്തുപോകണം. ഇത്ര മാത്രമേ എനിക്ക് പറയാനുള്ളൂ. സർ, ഞാൻ ഈ നന്ദിപ്രമേയത്തെ ഒരിക്കൽക്കൂടി എതിർത്തുകൊണ്ട് അവസാനിപ്പിക്കുന്നു.

ശ്രീ. പി. നീലകണ്ഠൻ: സർ, ഞാൻ ഈ നന്ദിപ്രമേയത്തെ ശക്തിയായി എതിർക്കുകയാണ്. ഗവർണ്ണറുടെ പ്രസംഗത്തിന് നന്ദിപ്രമേയം അവതരിപ്പിക്കുകയെന്നുള്ളത് ഒരു കഴിഞ്ഞ കാല കീഴ്വഴക്കം മാത്രമാണ്. ഈ നിയമസഭാ സമ്മേളനം ആരംഭിച്ച സന്ദർഭത്തിലും വരുന്ന ഒരു വർഷക്കാലം ഭരണം എങ്ങനെയാണു നടത്താൻ പോകുന്നത് എന്നുള്ളതിനെ സംബന്ധിച്ചും നമ്മുടെ ബഹുമാന്യനായ ഗവർണ്ണർ ഒരു പ്രസംഗം നടത്തി. അങ്ങനെ ഒരു പ്രസംഗം ഭരണഭാഗത്തിരിക്കുന്നവർ തയ്യാറാക്കുകയും അത് ഗവർണ്ണറെക്കൊണ്ട് ഇവിടെ വായിക്കുകയുമാണ് ചെയ്തത്. ആ പ്രസംഗം ആരംഭിച്ചപ്പോൾ സോഷ്യലിസ്റ്റുപാർട്ടിയിലെ എം. എൽ. എ. മാർ ഗവർണ്ണറുടെ പ്രസംഗത്തിൽ പ്രതിഷേധിച്ച് ഇറങ്ങിപ്പോയെന്നും അത് സോഷ്യലിസ്റ്റു പാർട്ടിയെ സംബന്ധിച്ചിടത്തോളം ഒരു പതിവു പരിപാടിയാണെന്നും പല പ്രമുഖ പത്രങ്ങളും റിപ്പോർട്ടു ചെയ്തു. ഇതു സോഷ്യലിസ്റ്റുപാർട്ടിയുടെ ഒരു പതിവു പരിപാടിയാണെന്ന് പരിഹാസപൂർവ്വം റിപ്പോർട്ടു ചെയ്ത ഇവിടത്തെ പത്ര